

വിശകലനം

കെ. രാജേശ്വരി

# കാവിപ്പടയുടെ സാധ്യതകൾ

ഫെബ്രുവരി 13ന് പഞ്ചാബ് നിയമസഭയിലേക്ക് തെരഞ്ഞെടുപ്പാണ്. അകാലി-ബി.ജെ.പി സഖ്യം മൂന്നിൽ രണ്ടോ അതിലധികമോ ഭൂരിപക്ഷത്തോടെ ഭരണം പിടിക്കുമെന്നാണ് സൂചന. ഉത്തരഖണ്ഡിലും ഭരണവിരുദ്ധ വികാരം മുതലെടുത്ത് ബി.ജെ.പി അധികാരം തിരിച്ചുപിടിക്കാനാണ് സാധ്യത.

നടികർ തിലകം ശിവാജി ഗണേശനെ ഒരുകാലത്ത് തമിഴിലെ ദിലീപ് കുമാർ എന്നാണ് വിവരദോഷികൾ വിശേഷിപ്പിച്ചിരുന്നത്. ആത്മാഭിമാനികളായ തമിഴർകർ ദിലീപിനെ ഹിന്ദിസിനിമയിലെ ശിവാജിയെന്ന് വിളിച്ച് തിരിച്ചടിച്ചെന്നാണ് ചരിത്രം. മുത്തുവേൽ കരുണാനിധിയെ നാളിതുവരെ തമിഴ്നാട് ബാദൽ എന്ന് വിളിക്കാൻ ആരും മുതിർന്നിട്ടില്ല. അതുകൊണ്ടുതന്നെ പ്രകാശ്സിംഗ് ബാദലിനെ പഞ്ചാബ് കലൈഞ്ജർ എന്ന് തിരിച്ചുവിളിക്കാനും ഇടവന്നില്ല.

ഒറ്റനോട്ടത്തിൽ വൈജാത്യങ്ങളാണ് കൂടുതൽ. കലൈഞ്ജർക്ക് താടിയും തലപ്പാവുമില്ല. ബാദലിന് കറുപ്പു കണ്ണടയോ മഞ്ഞ ഷാളോ പതിവില്ല. തനി നാസ്തികനാണ് കരുണാനിധി; പരമഭക്തനാണ് സർദാർജി. പഞ്ചാബിഭാഷയോടും ഗുർമുഖി ലിപിയോടുമുള്ള സ്നേഹം നിലനിറുത്തിക്കൊണ്ടുതന്നെ അത്യാവശ്യം ഹിന്ദിയും ഇംഗ്ലീഷും ഉപയോഗിക്കാൻ ബാദലിന് മടിയില്ല. കലൈഞ്ജർ തമിഴേ ശ്വസിക്കൂ, തമിഴേ എഴുതൂ, തമിഴേ പറയൂ.

വിശദാംശങ്ങളിൽ ഇവർ തമ്മിലുള്ള സാദൃശ്യം അദ്ഭുതാവഹം. കരുണാനിധി ജനിച്ചത് 1924ൽ, ദ്രാവിഡ കഴകത്തിൽ ചേർന്നത് 1948ൽ, മദ്രാസ് നിയമസഭാംഗമായത് 1957ൽ. ബാദൽ ജനിച്ചത് 1925ൽ, അകാലിദൾ പ്രവർത്തകനായത് 1947ൽ, പഞ്ചാബ് നിയമസഭയിലേക്ക് ആദ്യം ജയിച്ചത് 1957ൽ. പഞ്ചാബിലും തമിഴ്നാട്ടിലും കോൺഗ്രസിൻെറ അധികാരക്കുത്തക തകർന്നത് ഒരേ വർഷം -1967. അണ്ണാ ദുരയുടെ മന്ത്രിസഭയിൽ മരാമത്തു വകുപ്പിൻെറ ചുമതലക്കാരൻ കരുണാനിധി; സർദാർ ഗുർണാസിംഗിൻെറ സാമൂഹിക വികസന-പഞ്ചായത്തുകാര്യ മന്ത്രി പ്രകാശ് സിംഗ് ബാദൽ. കരുണാനിധി ആദ്യം മുഖ്യമന്ത്രിയായത് 45ാം വയസ്സിൽ, 1969ൽ. ആദ്യമായി മുഖ്യമന്ത്രി പദമേൽക്കുമ്പോൾ ബാദലിൻെറ പ്രായവും 45 തന്നെ. വർഷം 1970. 356ാം അനുച്ഛേദത്തിൻെറ ഇരകളായിട്ടുണ്ട് ഇരുവരും. 1980ൽ ബാദലിൻെറ മന്ത്രിസഭയെ കേന്ദ്രം ഡിസ്മിസ് ചെയ്തു. 1975ലും 1991ലും അതേ വിധിയുണ്ടായി കരുണാനിധി നയിച്ച മന്ത്രിസഭകൾക്കും.

തീവ്രവാദ-വിഘടനവാദ പ്രസ്ഥാനങ്ങൾ ഇരുനേതാക്കളുടെയും ജീവചരിത്രത്തിൽ കരിനിഴൽ വീഴ്ത്തുന്നു. ഖാലിസ്ഥാൻ വാദികളുമായി ബാദലിനും എൽ.ടി.ടി.ഇ.യുമായി കരുണാനിധിക്കുമുള്ള ബന്ധം സുവിദിതം. ഇന്ദിരാഗാന്ധിയുടെ ജീവനെടുത്തത് സിക്ക് തീവ്രവാദികൾ, രാജീവിനെ വധിച്ചത് തമിഴ് പുലികൾ. ബാദലിനെയോ കലൈഞ്ജറെയോ തീവ്രവാദികൾക്ക് പ്രിയം പോരാ. തമിഴ് അതിതീവ്രവാദികൾ വൈകോയുടെ കൂടെ, സിഖ് അത്യുഗ്രവാദികൾ സിംരഞ്ജിത് സിംഗ്മാനോടൊപ്പം.

ഉറ്റ സഹപ്രവർത്തകനായിരുന്ന എം.ജി. രാമചന്ദ്രൻ വേറെ പാർട്ടിയുണ്ടാക്കി ഒരു വ്യാഴവട്ടക്കാലം (1977-89) കലൈഞ്ജറെ പ്രതിപക്ഷത്തിരുത്തി. ബാദലിനുമുണ്ടായിട്ടുണ്ട് അകാലി രാഷ്ട്രീയത്തിൽ ഗ്രഹണകാലം. 1985ൽ സീനിയോറിറ്റി മറികടന്ന് സുർജിത് സിംഗ് ബർണാല മുഖ്യമന്ത്രിയായി. 1980ൽ നഷ്ടപ്പെട്ട മുഖ്യമന്ത്രിപദം വീണ്ടെടുക്കാൻ ബാദലിന് 1997 വരെ കാത്തിരിക്കേണ്ടിവന്നു.

ബാദലും കരുണാനിധിയും ഒരുപോലെ അഴിമതിയാരോപണ വിധേയർ. ദോഷം പറയരുതല്ലോ, ആരോപണം ഉന്നയിക്കുന്നവർ ഇവരേക്കാൾ അഴിമതിക്കാർ. ജനനന്മയെ ലാക്കാക്കി രണ്ടുപേരും മക്കളെ രാഷ്ട്രീയത്തിലിറക്കിയിട്ടുണ്ട്. കലൈഞ്ജറുടെ അനന്തരാവകാശി മു.ക. സ്റ്റാലിൻ, മുൻ ചെന്നൈ മേയർ; പ്രകാശിൻേറത് സുഖ്ബീർ സിംഗ് ബാദൽ, ഫരീദ് കോട്ടിൽനിന്നുള്ള പാർലമെൻറംഗം.

മരണപര്യന്തം അധികാരത്തിൽ തുടരണം, ജനങ്ങളെ സേവിക്കണം എന്നു നിർബന്ധമുള്ളവരാണ് ഇന്ത്യാ മഹാരാജ്യത്തെ ബഹുഭൂരിപക്ഷം നേതാക്കളും. സാമാന്യനിയമത്തിന് അപവാദമല്ല കലൈഞ്ജറും ബാദലും. കഴിഞ്ഞ മേയിൽ, തൻെറ 82ാം വയസ്സിൽ തമിഴക മുതൽ അമൈച്ചർ പദവിയിൽ മടങ്ങിയെത്തി, മുത്തുവേൽ കരുണാനിധി. ബാദലിനിപ്പോൾ 82 നടപ്പാണ്. അധികാരം, ഇപ്പോഴില്ലെങ്കിൽ ഇനിയൊരിക്കലുമില്ല.

ഫെബ്രുവരി 13ന് പഞ്ചാബ് നിയമസഭയിലേക്ക് തെരഞ്ഞെടുപ്പാണ്. ഒരുവശത്ത് കോൺഗ്രസ്, മറുവശത്ത് അകാലിദൾ-ബി.ജെ.പി സഖ്യം. ഇടതു-വലത് കമ്യൂണിസ്റ്റു പാർട്ടികളും ബൽവന്ത് സിംഗ് രാമുവാലിയയുടെ ലോക് ഭലായ് പാർട്ടിയും വിമത ബി.എസ്.പിയും ചേർന്ന മൂന്നാം മുന്നണി. പിന്നെ എരിയുംവെയിലത്തുകയിലും കുത്തി ബി.എസ്.പിയും മാൻ വിഭാഗം അകാലിദളും.

കോൺഗ്രസ് സേനയെ നയിക്കുന്നത് മുഖ്യമന്ത്രി അമരീന്ദർ സിംഗ്. പാട്യാല രാജകുടുംബാംഗം, മുൻ പട്ടാള ഉദ്യോഗസ്ഥൻ. അകാലികളുടെ അഴിമതി അവസാനിപ്പിക്കും, സൽഭരണം ഉറപ്പാക്കും, കണ്ണല്ലാത്തതൊക്കെ പൊന്നാക്കും എന്ന് വാഗ്ദാനം ചെയ്ത് അധികാരത്തിൽ വന്ന ദേഹം. ബാദലിനെതിരെ അഴിമതിക്കേസുകൾ റജിസ്റ്റർ ചെയ്തു എന്നത് സത്യം. അതിനേക്കാൾ ഗുരുതരമായ ആരോപണങ്ങൾ അമരേന്ദ്രനും സിൽബന്തികൾക്കുമെതിരെ ഉയർന്നുവെന്നത് മറ്റൊരു സത്യം.

ഉമ്മൻചാണ്ടിയേക്കാൾ വിദഗ്ധമായി വിരുദ്ധ ഗ്രൂപ്പുകളെ തളച്ചവൻ അമരേന്ദ്രൻ, രജീന്ദർ കൗർ ഭട്ടലും ഷംഷേർ സിംഗ് ദുള്ളോയും നിഷ്പ്രഭരായി. മുഖ്യമന്ത്രിയെ മാറ്റാൻ വിമതർ നടത്തിയ സകല ശ്രമവും പരാജയത്തിൽ കലാശിച്ചു. മുഖ്യനാണെങ്കിൽ ബന്ധുക്കൾക്കും അനുയായികൾക്കും വാരിക്കോരിക്കൊടുത്തു. സ്ഥാനാർഥി നിർണയത്തിലും ഇതാവർത്തിച്ചു. സീ

റ്റു കിട്ടാത്തവരത്രയും സ്വതന്ത്രരായി പത്രിക കൊടുത്തു. റിബലുകളുടെ ഒമ്പതാമുൽസവം.

2002ൽ പോലും കോൺഗ്രസിന് അകാലിദളിനെ നിലംപരിശാക്കാൻ കഴിഞ്ഞില്ല. ഹിന്ദു ഭൂരിപക്ഷ കേന്ദ്രങ്ങളിൽ ബി.ജെ.പിക്കാണ് കനത്ത അടി കിട്ടിയത്. 117 അംഗ നിയമസഭയിൽ കോൺഗ്രസ് 62, സി.പി.ഐ 2, അകാലിദൾ 41, ബി.ജെ.പി 3, കക്ഷിരഹിതർ 9. കോൺഗ്രസിനും സി.പി.ഐക്കും കൂടി 37.96 ശതമാനം വോട്ട് കിട്ടിയപ്പോൾ അകാലി-ബി.ജെ.പി സഖ്യത്തിന് 36.75 ശതമാനം നേടാൻ കഴിഞ്ഞു.

ഇത്തവണ കോൺഗ്രസ്-സി.പി.ഐ ധാരണയില്ല. സഖാക്കൾക്ക് ഒന്നോ ഒന്നരയോ സീറ്റ് ജയിക്കാനൊത്താൽ ഭാഗ്യം. മിക്ക സ്ഥലത്തും ജാമ്യസംഖ്യ പോകുമെന്നതും സ്പഷ്ടം. പക്ഷേ, കമ്യൂണിസ്റ്റുകാർ ഭിന്നിപ്പിക്കുന്ന മതേതര വോട്ടുകൾ കോൺഗ്രസിൻെറ കുഴിമാന്തും. കാൻഷിറാമിൻെറ ജന്മദേശമാണ് പഞ്ചാബ്. ബി.എസ്.പി പിൻവലിക്കുന്നതും കോൺഗ്രസിൻെറ വോട്ടുബാങ്കിൽനിന്നു തന്നെ.

1999ലെ പാർലമെൻറ് തെരഞ്ഞെടുപ്പിൽ സംസ്ഥാനത്ത് കോൺഗ്രസിനായിരുന്നു മുൻതൂക്കം. 2002ൽ നിയമസഭയിലേക്കും അതേ ജനവിധി ആവർത്തിച്ചു. 2004ലെ ലോക്സഭാ തെരഞ്ഞെടുപ്പിൽ അകാലി-ബി.ജെ.പി സഖ്യം വൻവിജയം നേടി. അകാലിദളിന് എട്ടും ബി.ജെ.പിക്ക് മൂന്നും സീറ്റുകൾ കിട്ടിയപ്പോൾ കോൺഗ്രസിന് പാട്യാലയും ജലന്ധറും മാത്രമേ ജയിക്കാനായുള്ളൂ. മുതിർന്ന നേതാവ് ആർ.എൽ. ഭാട്യ കുത്തക സീറ്റായ അമൃത്സറിൽ ക്രിക്കറ്റ് കളിക്കാരനോട് തോറ്റ് ബൗളർ ഹാറ്റിട്ടു. ഭാട്യാജിയെ പിന്നീട് ഗവർണറാക്കി കേരളത്തിലേക്ക് നാടുകടത്തി.

പാർട്ടി ഭരിക്കുന്ന രണ്ട് സംസ്ഥാനങ്ങളിലാണ് 2004ൽ കോൺഗ്രസിന് തിരിച്ചടിയുണ്ടായത്. ഒന്ന് കേരളം, മറ്റേത് പഞ്ചാബ്. പ്രബുദ്ധ കേരളം 2006ൽ നിയമസഭയിലേക്ക് അതേ വിധിയെഴുത്ത് ആവർത്തിച്ചു. ഇത് പഞ്ചാബിൻെറ ഊഴം.

ഗ്രാമീണ സിഖ് കർഷകരാണ് അകാലിദളിൻെറ നട്ടെല്ല്. ഗുരുദ്വാരാ പ്രബന്ധക് കമ്മിറ്റിയുടെ പിന്തുണയും നിർണായകം. പട്ടണങ്ങളിലാണ് ബി.ജെ.പിക്ക് വേരോട്ടം -പ്രത്യേകിച്ചും കച്ചവടക്കാർക്കിടയിൽ. ഒന്നിടവിട്ട തെരഞ്ഞെടുപ്പുകളിൽ ജാതിഹിന്ദുക്കൾ കോൺഗ്രസിനെയും ബി.ജെ.പിയെയും മാറിമാറി പരീക്ഷിക്കുന്നു. ഏതു പക്ഷം ജയിച്ചാലും അവരുടെ മേൽക്കോയ്മ നിലനിൽക്കുകയും ചെയ്യുന്നു.

അറുപതുകളിൽ ആരംഭിച്ചതാണ് പഞ്ചാബിലെ അകാലി-ബി.ജെ.പി സഖ്യം. ബർണാല കത്തിനിന്ന എൺപതിൻെറ മധ്യത്തിൽ മാത്രമേ അത് ശിഥിലമായിരുന്നുള്ളൂ. ബാദലും വാജ്പേയിയും ഉറ്റ സുഹൃത്തുക്കളാണ്. മൊറാർജി മന്ത്രിസഭയിൽ കുറച്ചുകാലം സഹപ്രവർത്തകരായിരുന്നു. 1998-2004 കാലത്ത് വാജ്പേയിയുടെ മന്ത്രിസഭയിലും അകാലികളുണ്ടായിരുന്നു. അകാലിദളിനെ പിണക്കാതിരിക്കാൻ ബി.ജെ.പി നേതൃത്വം ദത്തശ്രദ്ധരാണ്. ലോക്സഭയിലെ ഡപ്യൂട്ടി സ്പീക്കർ സ്ഥാനം ചരൺജിത് സിംഗ് അട്വാളിന് നൽകിയത് മകുടോദാഹരണം.

മുമ്പൊക്കെ പഞ്ചാബ്-ഹരിയാന ബന്ധം സംഘർഷഭരിതമായിരുന്നു. ബിയാന്ത്-സത്‌ലജ് നദീജലതർക്കം, ചണ്ഡീഗഢ്, അബോഹർ-ഫസ്‌ലിക്ക കൈമാറ്റം എന്നിങ്ങനെ നിരവധി വിഷയങ്ങൾ. കേന്ദ്രം ഹരിയാനയെ വഴിവിട്ടു സഹായിക്കുന്നു എന്നായിരുന്നു അകാലിദളിൻെറ ആക്ഷേപം. (മറിച്ച് ഹരിയാനയെ അവഗണിക്കുന്നു എന്ന് ദേവിലാലിൻെറയും) ഇപ്പോൾ അത്തരം വിഷയങ്ങളൊന്നും സജീവമല്ല. അകാലിദളിന് വേണ്ടി ഓംപ്രകാശ് ചൗത്താല പ്രചാരണത്തിനെത്തുന്നു. ഹിന്ദു ജാട്ടുകൾക്കിടയിൽ ചൗത്താലക്കുള്ള സ്വാധീനം അകാലി-ബി.ജെ.പി സഖ്യത്തിന് ഗുണകരമാകും. 36 സീറ്റുകളിൽ ഹിന്ദു വോട്ട് നിർണായകമാണ്. അകാലിദൾ സ്വന്തം നിലക്ക് ഏഴ് ഹിന്ദുക്കളെ സ്ഥാനാർഥികളാക്കിയിട്ടുണ്ട്.

''കർഷകർക്ക് വൈദ്യുതി സൗജന്യം'' എന്നായിരുന്നു മുമ്പ് പഞ്ചാബിലും ഹരിയാനയിലും തെരഞ്ഞെടുപ്പ് മുദ്രാവാക്യം. നാലു രൂപക്ക് ഒരു കിലോ ആട്ട, ഇരുപത് രൂപക്ക് ഒരു കിലോ പരിപ്പ് എന്നാണ് ബാദലിൻെറ വാഗ്ദാനം. റോഡുകൾ, വൈദ്യുതി എല്ലാം സുലഭം, സുഭിക്ഷം -അകാലി-ബി.ജെ.പി സഖ്യത്തെ വിജയിപ്പിച്ചാൽ പിന്നെ പഞ്ചാബാണ് പറുദീസ. രണ്ടു രൂപക്ക് അരിയും വീടുതോറും കളർ ടി.വിയും വാഗ്ദാനം ചെയ്ത് തെരഞ്ഞെടുപ്പ് ജയിച്ച കരുണാനിധിയെ ഓർമിക്കുക.

'പഞ്ചാബി സ്റ്റാലിൻ' മൽസരിക്കുന്നില്ല. പകരം പ്രചാരണരംഗത്ത് ഉറച്ചുനിൽക്കുന്നു. വളരെ നേരത്തേ സ്ഥാനാർഥിനിർണയം പൂർത്തിയാക്കി, പ്രചാരണവും തുടങ്ങി. അകാലിദൾ 21 യുവാക്കളെ രംഗത്തിറക്കിയിട്ടുണ്ട്. 15 പുതുമുഖ സ്ഥാനാർഥികൾ. അക്ഷരാഭ്യാസമുള്ളവർ വേണം മൽസരിക്കാൻ എന്ന് തീരുമാനിച്ചതാണ് സുഖ്ബീർ ബാദലിൻെറ മൗലികമായ സംഭാവന. അകാലി സ്ഥാനാർഥികളിൽ 40 ശതമാനം ബിരുദധാരികളാണ്.

നവജോത് സിംഗ് സിധു ലോക്സഭാംഗത്വം രാജിവെച്ചതിനെ തുടർന്ന് അമൃത്സർ മണ്ഡലത്തിൽ ഉപതെരഞ്ഞെടുപ്പും ഇതോടൊപ്പം നടക്കുന്നുണ്ട്. നരഹത്യക്കേസിൽ പഞ്ചാബ്-ഹരിയാന ഹൈക്കോടതി ശിക്ഷിച്ചതിനെ തുടർന്നാണ് സിധു രാജി കൊടുത്തത്. ശിക്ഷിക്കപ്പെട്ടവർ പാർലമെൻറംഗമായി തുടരരുതെന്ന് ഭരണഘടനയിലോ ജനപ്രാതിനിധ്യ നിയമത്തിലോ വ്യവസ്ഥയില്ല. ഉന്നത ധാർമിക മൂല്യങ്ങൾ ഉയർത്തിപ്പിടിക്കാൻ വേണ്ടി രാജിവെച്ചു. സുപ്രീംകോടതി, ശിക്ഷാവിധി സ്റ്റേ ചെയ്തപ്പോൾ വീണ്ടും മൽസരിക്കാൻ തീരുമാനിച്ചു. ഉന്നത ധാർമിക മൂല്യങ്ങളെ സുപ്രീംകോടതി ശ്ലാഘിച്ചു. ബി.ജെ.പി ഉടനടി സീറ്റും കൊടുത്തു.

അമൃത്സറിൽ ഡോ. മൻമോഹൻ സിംഗ് മൽസരിക്കണം എന്നൊരാവശ്യം ചില കോൺഗ്രസുകാർ ഉന്നയിച്ചു. പ്രധാനമന്ത്രി രാജ്യസഭാംഗമായി തുടരുന്നത് ഉചിതമല്ല. പഞ്ചാബിൻെറ വീരപുത്രൻ സഭയിൽ ആസാമിനെ പ്രതിനിധാനം ചെയ്യുന്നത് ഒട്ടും ശരിയല്ല. അമൃത്സറിൽ മൽസരിച്ചാൽ പുഷ്പംപോലെ ജയിക്കാം, സംസ്ഥാനത്ത് പാർട്ടിയുടെ പ്രചാരണത്തിന് ആക്കം കൂട്ടാം -ഇങ്ങനെ പോയി വാദഗതികൾ.

സ്വന്തം ജനപിന്തുണയെ കുറിച്ച് ശരിയായ ധാരണയുള്ളതിനാൽ മൻമോഹൻ ക്ഷണം വിനയപൂർവം നിരാകരിച്ചു. ക്രിക്കറ്റ് കളിക്കാരനോടു കളിക്കാൻ പറ്റിയതല്ല പ്രായവും ആരോഗ്യസ്ഥിതിയും. നമുക്ക് പറ്റിയതല്ല തെരഞ്ഞെടുപ്പുരംഗം. മുമ്പൊരിക്കൽ ദൽഹിയിൽ മൽസരിച്ച് ഡീസൻറായി തോറ്റതാണ്. ജനപിന്തുണയേയില്ല എന്ന ഒറ്റക്കാരണം കൊണ്ടാണ് മദാം സോണിയ മൻമോഹൻ സിംഗിനെ പ്രധാനമന്ത്രിയാക്കിയത്. അദ്ദേഹത്തിന് രാജ്യസഭ ധാരാളം. ആസാമെങ്കിൽ ആസാം, ആന്തമാനെങ്കിൽ ആന്തമാൻ.

ഹരിയാന വേർപെട്ട് ഇപ്പോൾ കാണുന്ന രൂപത്തിൽ പഞ്ചാബ് സംസ്ഥാനമുണ്ടായത് 1966ലാണ്. കഴിഞ്ഞ നാലു പതിറ്റാണ്ടിനിടയിൽ ഒരു പാർട്ടിയും അടുപ്പിച്ചു രണ്ടുവട്ടം ജയിച്ച ചരിത്രമില്ല. 1967ൽ അകാലി സഖ്യം, 1972ൽ കോൺഗ്രസ്, 1977ൽ അകാലി-ജനതാ സഖ്യം, 1980ൽ കോൺഗ്രസ്, 1987ൽ അകാലിദൾ, 1992ൽ കോൺഗ്രസ്, 1997ൽ അകാലി-ബി.ജെ.പി സഖ്യം, 2002ൽ കോൺഗ്രസ്. ആ നിലക്കും ഇത്തവണ അകാലികൾക്കാണ് സാധ്യത. അഞ്ചോ ആറോ ശതമാനം വോട്ട് വ്യതിയാനമുണ്ടാകുകയും അകാലി-ബി.ജെ.പി സഖ്യം മൂന്നിൽ രണ്ടോ അതിലധികമോ ഭൂരിപക്ഷത്തോടെ ഭരണം പിടിക്കുകയും ചെയ്യുമെന്നാണ് സൂചന. ബാദലിൻെറ പുനരാഗമനം സുവ്യക്തം, സുനിശ്ചിതം.

പഞ്ചാബിനൊപ്പം തെരഞ്ഞെടുപ്പ് നടക്കുന്ന ഉത്തരഖണ്ഡിലും ഭരണവിരുദ്ധ വികാരം മുതലെടുത്ത് ബി.ജെ.പി അധികാരം തിരിച്ചുപിടിക്കാനാണ് സാധ്യത. യു.പിയുടെ ഭാഗമായിരിക്കുന്ന കാലത്തേ ബി.ജെ.പിയുടെ ശക്തികേന്ദ്രമാണത്. നിത്യാനന്ദ സ്വാമിയുടെയും കോഷിയാരിയുടെയും ഭരണത്തിൻെറ ഗുണംകൊണ്ട് 2002ൽ കോൺഗ്രസ് ജയിച്ചെന്ന് മാത്രം. എൻ.ഡി. തിവാരിയുടെ ഭരണത്തിൻെറ മേന്മകൊണ്ട് ഇത്തവണ ബി.ജെ.പിയും നേട്ടമുണ്ടാക്കും. പഞ്ചാബിലെയും ഉത്തരഖണ്ഡിലെയും വിജയങ്ങൾ കാവിപ്പടക്ക് ആവേശം പകരും. ഉത്തർപ്രദേശാണ് നിർണായകം. കാരണം, ദൽഹിയിലേക്കുള്ള രാജപാത ലക്നോവിലൂടെയാണ്. ●